



നിരീക്ഷണം

കെ. രാജേശ്വരി

# കരുണാകരൻെറ ശതാബ്ദി

അനന്വയം എന്നൊരലങ്കാരമുണ്ട് മലയാളത്തിൽ. ''തന്നോടു സമമായ് താൻ താനെന്നു ചെന്നാലനന്വയം'' എന്നാണ് ഭാഷാഭൂഷണത്തിൽ എ.ആർ. തമ്പുരാൻ ലക്ഷണം കൽപിച്ചിരിക്കുന്നത്. ഇന്ദുവിന്ദുവിനോടൊപ്പം സുന്ദരാകൃതി ഭാസുരൻ എന്ന് ഉദാഹരണവും പറഞ്ഞുവെച്ചിരിക്കുന്നു.

കേരള രാഷ്ട്രീയത്തെ സംബന്ധിച്ചിടത്തോളം അനന്വയാലങ്കാരമാണ് കെ. കരുണാകരൻ. അദ്ദേഹത്തോട് തുലനം ചെയ്യാൻ മറ്റൊരു നേതാവില്ല ഭൂമിമലയാളത്തിൽ. ഇനി ഉണ്ടായിവരാനും സാധ്യതയില്ല. ചെണ്ടക്കുമീതെ വാദ്യമില്ല, മാരാർക്കുമീതെ നേതാവും. അടവ് പതിനെട്ടും പയറ്റ് ഇരുപത്തിനാലും പയറ്റിത്തെളിഞ്ഞ അങ്കച്ചേകവൻ. മെയ്യു കണ്ണാക്കിയ അഭ്യാസപാടവം. കേരള രാഷ്ട്രീയത്തെ ലോകഫുട്ബാളിനോട് ഉപമിക്കാമെങ്കിൽ പട്ടംതാണുപിള്ളയായിരുന്നു ഫെറങ്ക് പുഷ്ക്കാസ്. ഇ.എം.എസ്. നമ്പൂതിരിപ്പാട് പെലെ, കരുണാകരൻ ഡീഗോ മറഡോണ. പ്ലേമേക്കറുമാണ് ഷാർപ്പ് ഷൂട്ടറുമാണ്; കൈകൊണ്ട് ഗോളടിക്കുന്നതിലാണ് പ്രാഗല്ഭ്യം.

കണ്ണൂരിനടുത്ത് ചിറക്കലിൽ, കൊല്ലവർഷം 1093 മിഥുന മാസം 21ാം തീയതി (5.7.1918) കാർത്തിക നക്ഷത്രത്തിലാണ് കരുണാകരൻെറ പിറവി. അങ്ങനെയെങ്കിൽ ഈ വരുന്ന ജൂലൈ അഞ്ചിന് കാരണവർക്ക് വയസ്സ് 84 തികയും.

19ാം വയസ്സിൽ ഖദറിട്ട് കോൺഗ്രസുകാരനായതാണ് കരുണാകരൻ. അന്നുതൊട്ടിന്നോളം ഖദറല്ലാതെ ധരിച്ചിട്ടില്ല. കോൺഗ്രസല്ലാത്ത ഒരു പാർട്ടിയിലും പ്രവർത്തിച്ചിട്ടുമില്ല. 20 വയസ്സുള്ളപ്പോൾ (1937) തൃശൂർ ടൗൺ കോൺഗ്രസ് സെക്രട്ടറിയായി. 1942 ആഗസ്റ്റിൽ ക്വിറ്റിന്ത്യാ സമരത്തിൽ പങ്കെടുത്ത് ആറുമാസത്തെ ജയിൽശിക്ഷ അനുഭവിച്ചു. 1943 ഡിസംബറിൽ കോൺഗ്രസ് സമ്മേളനത്തിൽ പങ്കെടുക്കാൻ മദിരാശി വരെ പോയെങ്കിലും അറസ്റ്റ് വരിക്കാൻ നിൽക്കാതെ മടങ്ങിപ്പോന്നു. ബെല്ലാരി ജയിലിൽ കിടക്കാനുള്ള സുവർണാവസരം അങ്ങനെ നഷ്ടമായി.

കരുണാകരന് കോൺഗ്രസിൻെറ നാലണ മെമ്പർഷിപ്പ് കീറിക്കൊടുത്തത് സരളചിത്തനായ വി.ആർ. കൃഷ്ണനെഴുത്തച്ഛനായിരുന്നെങ്കിലും രാഷ്ട്രീയ ഗുരുനാഥൻ പനമ്പിള്ളി ഗോവിന്ദമേനോനായിരുന്നു. പനമ്പിള്ളിക്കളരിയിലെ പരിശീലനം പിൽക്കാലത്ത് കരുണാകരന് വളരെ ഗുണം ചെയ്തു. ഗോവിന്ദ മേനോൻെറ പാണ്ഡിത്യമോ പ്രഭാഷണപാടവമോ ഇല്ല കരുണാകരന്. കുടിലതന്ത്രങ്ങളുടെ കാര്യത്തിൽ ശിഷ്യൻ ഗുരുവിനെയും കവച്ചുവെച്ചു. ട്രേഡ് യൂനിയൻ രംഗത്ത് കമ്യൂണിസ്റ്റുകാർക്കുള്ള കുത്തക തകർക്കാൻ പനമ്പിള്ളി ഒഴിവുകണ്ടത് കരുണാകരനെ. 'കരിങ്കാലി' എന്ന മാറാപ്പേരും അങ്ങനെ പതിഞ്ഞു.

1948 കാലത്തെ കരുണാകരൻെറ തെളിമയാർന്ന ചിത്രം കുറിച്ചിരിക്കുന്നു, ആനി തയ്യിൽ ''... ഇന്ന് മഹാപ്രമാണിയായി നടക്കുന്ന കെ. കരുണാകരനുണ്ടല്ലോ അന്ന് ആരുമായിരുന്നില്ല. വണ്ടിക്കൂലിക്ക് കാശില്ലാതെ തൃശൂരങ്ങാടിയിൽ തെക്കുവടക്ക് നടക്കുന്നൊരു വെറും ചോട്ടാ... പഠനമില്ല, പണമില്ല. പക്ഷേ ഒന്നുണ്ടായിരുന്നു. തൊഴിലാളികളെ സംഘടിപ്പിക്കാനുള്ള കഴിവ്... കരുണാകരൻ ഒരു തൊഴിലാളി പ്രവർത്തകനായിട്ടങ്ങനെ

തൃശൂർ ചുറ്റിപ്പറ്റിക്കൂടി. അക്കാലത്ത് പുള്ളിക്കാരൻ നേടിയെടുത്തൊരു പേരുണ്ട്- 'കരിങ്കാലി കരുണാകരൻ'. എങ്ങനെ കിട്ടിയെന്നൊന്നും എനിക്കറിയില്ല. വെറും 'കരിങ്കാലി' എന്നുപറഞ്ഞാൽ മതി, ആളാരാണെന്ന് തൃശൂര് എല്ലാവർക്കും അറിയാം. കരിങ്കാലി, തൃശൂർ- ഇങ്ങനെ എഴുതിയാൽമതി അയാൾക്ക് എഴുത്തുകിട്ടും...'

1945ൽ തൃശൂർ മുനിസിപ്പൽ കൗൺസിലറായി. 1948ൽ ഒല്ലൂക്കരനിന്ന് കൊച്ചി നിയമസഭയിലേക്ക് പുത്തരിയങ്കം ജയിച്ചു. 1951ലും 54ലും തിരു-കൊച്ചി നിയമസഭയിലേക്ക് വിജയം ആവർത്തിച്ചു. ചെത്തുതൊഴിലാളി പ്രസ്ഥാനത്തിൻെറ ഈറ്റില്ലമായ അന്തിക്കാട്ട് സിറ്റിംഗ് എം.എൽ.എ കെ.പി. പ്രഭാകരനെയാണ് 1954ൽ തോൽപിച്ചത്. രണ്ടുവട്ടവും തിരു-കൊച്ചി നിയമസഭയിൽ കോൺഗ്രസിൻെറ ചീഫ് വിപ്പായിരുന്നു. കൊച്ചി, തിരു-കൊച്ചി, കേരള നിയമസഭകളിലും പാർലമെൻറിൻെറ ഇരു മണ്ഡലങ്ങളിലും അംഗമാകാൻ കഴിഞ്ഞയാൾ കരുണാകരൻ മാത്രം.

1957ൽ തൃശൂർ മണ്ഡലമാണ് മൽസരിക്കാൻ കിട്ടിയത്. എതിരാളി ദീർഘകാലം തൃശൂർ മുനിസിപ്പൽ ചെയർമാനും കൊച്ചിരാജ്യത്ത് മന്ത്രിയുമായിരുന്ന ഡോ. എ.ആർ. മേനോൻ. ആയിടെ മാത്രം കോൺഗ്രസിൽനിന്ന് തെറ്റിപ്പിരിഞ്ഞ ഡോ. മേനോൻ സ്വതന്ത്രനായാണ് മൽസരിച്ചത്. കമ്യൂണിസ്റ്റ് പാർട്ടിയും പി.എസ്.പിയും അദ്ദേഹത്തിന് പിന്തുണ നൽകി. പോരാട്ടം കടുത്തതായിരുന്നു. 2,468 വോട്ടിൻെറ ഭൂരിപക്ഷത്തോടെ ഡോ. മേനോൻ വിജയിച്ചു. കമ്യൂണിസ്റ്റ്-പി.എസ്.പി ധാരണ പ്രാവർത്തികമായ ചാലക്കുടിയിൽ പനമ്പിള്ളിയും പരാജിതനായി. 1960 ആകുമ്പോഴേക്കും സ്ഥിതി പാടേ മാറി. കരുണാകരന് സീറ്റേ കിട്ടിയില്ല. തൃശൂരിൽ ടി.എ. ധർമരാജ അയ്യർ കോൺഗ്രസ് ടിക്കറ്റിൽ മൽസരിച്ച് ജയിച്ചു. പനമ്പിള്ളിയാണെങ്കിൽ പിന്നീടൊരിക്കലും നിയമസഭയിലേക്ക് മൽസരിച്ചില്ല.

1957ലെ പരാജയവും 60ലെ സീറ്റ് നിഷേധവും കരുണാകരൻെറ കുതിപ്പിനെ തടഞ്ഞുവെന്നത് സത്യം. കോൺഗ്രസിലെ ഗ്രൂപ്പിസം കത്തിക്കാളിനിന്ന 1960-64 കാലത്ത് ശങ്കർ-ചാക്കോ വിരുദ്ധ ഗ്രൂപ്പിലായിരുന്നു കരുണാകരൻ. തട്ടിൽ എസ്റ്റേറ്റിലെ മാനേജരെ കുത്തിക്കൊന്ന കേസിൽ പത്താംപ്രതിയായതോടെ രാഷ്ട്രീയജീവിതം ഏറക്കുറെ അവസാനിച്ചുവെന്നുതന്നെ ശത്രുക്കൾ സമാധാനിച്ചു. അഭിഭാഷകരായ നാഗപ്പൻ നായരുടെയും എം.ബി. കുറുപ്പിൻെറയും വാഗ്വിലാസം കരുണാകരനെ രക്ഷിച്ചു. ഗൂഢാലോചനാകുറ്റം തെളിഞ്ഞില്ല. പിൽക്കാലത്ത് കരുണാകരൻ ആഭ്യന്തരമന്ത്രിയായപ്പോൾ എം.ബി. കുറുപ്പിനെ സ്റ്റേറ്റ് പ്രോസിക്യൂട്ടറാക്കി, മുഖ്യമന്ത്രിയായപ്പോൾ രണ്ടുതവണ അഡ്വക്കേറ്റ് ജനറലും. കരുണാകരനും കെ.വി.കെ. പണിക്കരും തടികഴിച്ചിലാക്കിയെങ്കിലും തട്ടിൽ എസ്റ്റേറ്റ് കേസിൽ ഒന്നും രണ്ടും പ്രതികളെ ശിക്ഷിച്ചു. ഒന്നാംപ്രതി ആലിക്ക് മരണശിക്ഷ, രണ്ടാംപ്രതി ചാക്കോക്ക് മൂന്നുവർഷം കഠിനതടവ്. ഹൈക്കോടതി അപ്പീലും രാഷ്ട്രപതി ദയാഹരജിയും നിരാകരിക്കയാൽ ആലി തൂക്കുമരത്തിലേറി. ജയിൽശിക്ഷ കഴിഞ്ഞ് പുറത്തുവന്ന ചാക്കോക്ക് തൃശൂർ സഹകരണ മൊത്ത വ്യാപാര സ്റ്റോറിൽ സെയിൽസ്മാനായും പിന്നീട് മകന് ജില്ലാ ബാങ്കിൽ പ്യൂണായും ജോലി വാങ്ങിക്കൊടുത്തത് കരുണാകരൻ.

കുറ്റവിമുക്തനായ കരുണാകരൻ കൊടുങ്കാറ്റുപോലെ തിരിച്ചെത്തി. 1965ലെ തെരഞ്ഞെടുപ്പിൽ മാള നിയോജകമണ്ഡലത്തിൽനിന്ന് വിജയിച്ചു. 1967, 70, 77, 80, 82, 87, 91 വർഷങ്ങളിലൊക്കെ മാളയിലെ ജേതാവ് കരുണാകരൻതന്നെ. കെ.എ. തോമസും പോൾ കോക്കാടും ഇ. ഗോപാലകൃഷ്ണ മേനോനും മീനാക്ഷി തമ്പാനും വി.കെ. രാജനുമൊക്കെ എതിരാളികളായിരുന്നു. എല്ലായ്പ്പോഴും പോരാട്ടം കടുത്തതായിരുന്നു, മിക്കപ്പോഴും ഭൂരിപക്ഷം നേരിയതും.

കോൺഗ്രസ് തകർന്നടിഞ്ഞ 1967ലാണ് കരുണാകരൻ നിയമസഭാകക്ഷി നേതാവാകുന്നത്. 1995 മാർച്ച് വരെ തൽസ്ഥാനത്ത് തുടരുകയും ചെയ്തു. ഇത്രയേറെ കാലം നിയമസഭാകക്ഷി നേതൃസ്ഥാനത്തിരുന്ന ഒരു നേതാവും ഇന്ത്യാ മഹാരാജ്യത്തുണ്ടാകുകയില്ല. പട്ടംതാണുപിള്ളക്കും സി. കേശവനും നേതൃസ്ഥാനത്ത് ഒരുവർഷം തികക്കാനായില്ല. ടി.എം. വർഗീസിന് നിയമസഭാകക്ഷി നേതാവാകാനേ ഒത്തില്ല. ടി.കെ. നാരായണപിള്ള, എ.ജെ. ജോൺ, പനമ്പിള്ളി, പി.ടി. ചാക്കോ എന്നിവർ രണ്ടുവർഷം വീതവും ആർ. ശങ്കർ നാലുവർഷത്തിലധികവും കോൺഗ്രസ് നിയമസഭാകക്ഷി നേതാക്കളായിരുന്നു. ദീർഘകാലം പാർലമെൻററി പാർട്ടി ലീഡറായിരിക്കയാൽ കരുണാകരന് 'ലീഡർ' എന്നൊരു പര്യായപദംകൂടിയുണ്ടായി. (വിരോധികൾ ഡീലർ എന്നും വിളിച്ചിരുന്നു).

1969ലെ പിളർപ്പിൻെറ നാൾവരെ ഉറച്ച സിൻഡിക്കേറ്റ് പക്ഷപാതിയായിരുന്നു കരുണാകരൻ. പനമ്പിള്ളിയുടെ ഉപദേശം കൊണ്ടാകണം പിളർപ്പിൻെറയന്ന് ഇന്ദിരാ പക്ഷത്തേക്ക് കൂറുമാറി. അഞ്ചും നാലുമായി കോൺഗ്രസ് നിയമസഭാകക്ഷി പിളർന്നു. ഇന്ദിരാപക്ഷം അച്യുതമേനോൻെറ മന്ത്രിസഭക്ക് തന്ത്രപരമായ പിന്തുണ നൽകി.

1970ലെ തെരഞ്ഞെടുപ്പിൽ ഇന്ദിരാ കോൺഗ്രസ്, സി.പി.ഐ-ആർ.എസ്.പി-ലീഗ് മുന്നണിയിൽ മൽസരിച്ചു. കോൺഗ്രസായിരുന്നു ഏറ്റവും വലിയ ഒറ്റക്കക്ഷിയെങ്കിലും മന്ത്രിസഭയുണ്ടാക്കാനോ അച്യുതമേനോനുണ്ടാക്കിയ മന്ത്രിസഭയിൽ ചേരാൻപോലുമോ മാഡം സമ്മതിച്ചില്ല. ഒരുവർഷത്തെ കാത്തിരിപ്പിനുശേഷം 1971 സെപ്റ്റംബർ 25ന് കരുണാകരനും കൂട്ടരും അധികാരമേറ്റു. ആഭ്യന്തരവകുപ്പിൻെറ ചുമതലയാണ് കരുണാകരന് കിട്ടിയത്. അന്ന് മുതൽക്ക് അദ്ദേഹത്തിൻെറ ദൗർബല്യമാണ് പൊലീസ്. നിയമപാലകർക്ക് സമ്പൂർണമായ പ്രവർത്തനസ്വാതന്ത്ര്യമനുവദിച്ച ഭരണാധികാരിയാണ് കരുണാകരൻ. ആരെയും തല്ലാം, ഉരുട്ടാം, ഗരുഡൻതൂക്കവും നടത്താം.

1977ലെ തെരഞ്ഞെടുപ്പിൽ കോൺഗ്രസ്-സി.പി.ഐ മുന്നണി വൻ ഭൂരിപക്ഷത്തോടെ അധികാരത്തിൽ തിരിച്ചെത്തി. മുഖ്യമന്ത്രിയാവുക എന്ന ചിരകാലാഭിലാഷവും നിറവേറി. ദാഹിച്ചു മോഹിച്ച് തപസ്സിരുന്നിട്ട് കൈവന്ന മുഖ്യമന്ത്രിപദത്തിന് പക്ഷേ, 32 ദിവസത്തെ ആയുസ്സേയുണ്ടായുള്ളൂ. രാജൻകേസിൽ ഹൈക്കോടതി നടത്തിയ പരാമർശങ്ങളെ തുടർന്ന് കരുണാകരൻ രാജിവെച്ചൊഴിഞ്ഞു. പിന്നീടങ്ങോട്ട് ശനിയുടെ അപഹാരകാലമായിരുന്നു. സ്ഥാനഭ്രംശം, സജ്ജനനിന്ദ, മാനഹാനി, മനോവിഷമം, ധനനാശം. വ്യാജസത്യവാങ്മൂലക്കേസിൽ പ്രോസിക്യൂഷൻ കൂടിയായതോടെ പാർട്ടിക്കകത്തും പുറത്തുമുള്ള ശത്രുക്കൾ 'അവനെ ക്രൂശിക്ക' എന്ന് കൂകിയാർത്തു. അടിയന്തരാവസ്ഥക്കാലത്ത് നടന്ന സർവ അതിക്രമങ്ങളും കരുണാകരൻെറ മേൽചാരി മറ്റുള്ളവർ കൈകഴുകി. 'കൊലയാളി' എന്നൊരു പര്യായപദംകൂടി ചാർത്തിക്കിട്ടി. ടിയാൻെറ രാഷ്ട്രീയ ഭാവി അവസാനിച്ചുവെന്ന് രാഷ്ട്രീയ നിരീക്ഷകർ വിധിയെഴുതി. കരുണാകരൻ പക്ഷേ കള്ളസത്യവാങ്മൂലക്കേസിനെയും അതിജീവിച്ചു. തന്നെ നിരപരാധിയെന്നുകണ്ട് വിട്ടയച്ച മജിസ്ട്രേറ്റിനെ പിന്നീട് അദ്ദേഹം പി.എസ്.സി മെമ്പറാക്കി. പ്രതിഭാഗം അഭിഭാഷകനായിരുന്ന പി.വി. അയ്യപ്പനെ അഡ്വക്കറ്റ് ജനറലും. മറിച്ച്, സ്പെഷൽ പ്രോസിക്യൂട്ടറായിരുന്ന ടി.ആർ. രാമൻപിള്ള നിയമമന്ത്രി മാണിയുടെ പിന്തുണയോടെ രണ്ടുവട്ടം അഡ്വക്കറ്റ് ജനറൽപദവിയുടെ വക്കോളമെത്തിയെങ്കിലും കപ്പിനും ചുണ്ടിനുമിടക്ക് വഴുതിപ്പോയി. കള്ളസത്യവാങ്മൂലത്തിൽ കേസെടുക്കാൻ ഉത്തരവിട്ട ജസ്റ്റിസ് സുബ്രഹ്മണ്യൻ പോറ്റിയെ ഏറെക്കാലം ആക്ടിംഗ് ചീഫ് ജസ്റ്റിസാക്കി നിറുത്തിയശേഷം ഗുജറാത്തിലേക്ക് സ്ഥലം മാറ്റിച്ച് പീഡിപ്പിക്കുകയും

" ഇന്ന് മഹാപ്രമാണിയായി നടക്കുന്ന
കെ. കരുണാകരനുണ്ടല്ലോ അന്ന് ആരുമായിരുന്നില്ല.
വണ്ടിക്കൂലിക്ക് കാശില്ലാതെ തൃശൂരങ്ങാടിയിൽ തെക്കുവടക്ക്
നടക്കുന്നൊരു വെറും ചോട്ടാ...
പഠനമില്ല, പണമില്ല. പക്ഷേ ഒന്നുണ്ടായിരുന്നു,
തൊഴിലാളികളെ സംഘടിപ്പിക്കാനുള്ള കഴിവ്... "

ചെയ്തു. അലിഞ്ഞാൽ ശർക്കര, ഉറച്ചാൽ പാറ- അതാണ് കരുണാകരൻ.

1972 മുതൽക്കെങ്കിലും ആൻറണിയുടെയും കരുണാകരൻെറയും നേതൃത്വത്തിൽ സുശക്തമായ ഗ്രൂപ്പുകളുണ്ട് കെ.പി.സി.സിയിൽ. കെ.കെ. വിശ്വനാഥനെ പിന്തുടർന്ന് ആൻറണി കെ.പി.സി.സി പ്രസിഡൻറ് സ്ഥാനമേറ്റ കാലത്ത് തുടങ്ങിയതാണ് ഈ ബാലി-സുഗ്രീവ യുദ്ധം. ആശയപരവും ആമാശയപരവുമായ ഒട്ടേറെ ഭിന്നതകളുണ്ട് ഇവർ തമ്മിൽ. അടിയന്തരാവസ്ഥയുടെ നാളുകളിൽ അടി മൂത്തു. ഗോഹാട്ടിയിൽ നടന്ന എ.ഐ.സി.സി സമ്മേളനത്തിൽ കുടുംബവാഴ്ചക്കും സ്വേച്ഛാധിപത്യ പ്രവണതകൾക്കുമെതിരെ ആൻറണി ആഞ്ഞടിച്ചു. കരുണാകരൻ മാഡത്തിൻെറ വിനീത വിധേയനായി തുടർന്നു. ആൻറണിയുടെ വിഭക്തിയെക്കാൾ കരുണാകരൻെറ ഭക്തിയായിരുന്നു മഹാമായക്കും പഥ്യം.

1978 ജനുവരിയിൽ കോൺഗ്രസ് പിളർന്നപ്പോൾ കരുണാകരൻ ഇന്ദിരാപക്ഷത്തും ആൻറണിയും കൂട്ടരും വിരുദ്ധ പക്ഷത്തും ഉറച്ചുനിന്നു. അതോടെ ഭരണമുന്നണിയിൽനിന്നും ബഹിഷ്കൃതനായ കരുണാകരനോടൊപ്പം വക്കം പുരുഷോത്തമൻ,



ഗോഹാട്ടിയിൽ നടന്ന എ.ഐ.സി.സി സമ്മേളനത്തിൽ കുടുംബവാഴ്ചക്കും സ്വേച്ഛാധിപത്യ പ്രവണതകൾക്കുമെതിരെ ആൻറണി ആഞ്ഞടിച്ചു. കരുണാകരൻ മാഡത്തിൻെറ വിനീത വിധേയനായി തുടർന്നു. ആൻറണിയുടെ വിഭക്തിയെക്കാൾ കരുണാകരൻെറ ഭക്തിയായിരുന്നു മഹാമായക്കും പഥ്യം.

എം.പി. ഗംഗാധരൻ, എ.എ. റഹീം, ടി.എച്ച്. മുസ്തഫ, കെ.ജി. അടിയോടി, വെള്ള ഈച്ചരൻ തുടങ്ങി വളരെ കുറച്ചുപേരെ ഉണ്ടായിരുന്നുള്ളൂ. ലോക്സഭയിലെ പ്രതിപക്ഷ നേതൃസ്ഥാനം കിട്ടുമെന്നായപ്പോൾ സി.എം. സ്റ്റീഫൻ വന്നു; മന്ത്രിസ്ഥാനം പോയപ്പോൾ കെ.കെ. ബാലകൃഷ്ണനും കെ. ശങ്കരനാരായണനും. തെന്നലയും എ.എൽ. ജേക്കബും പിന്നാലെ വന്നു. രാഷ്ട്രീയമൊക്കെ ഉപേക്ഷിച്ച് വാനപ്രസ്ഥത്തിനുപോയ പ്രൊഫ. കെ.എം. ചാണ്ടിയെ തിരിച്ചുകൊണ്ടുവന്ന് കെ.പി.സി.സി-ഐ പ്രസിഡൻറാക്കി. "അവരുടെ കെ.പി.സി.സി എന്നാൽ കരുണാകരൻ, പുരുഷോത്തമൻ, ചാണ്ടി ആൻറ് കമ്പനി എന്നാണർഥം:" ആര്യാടൻ മുഹമ്മദ് പരിഹസിച്ചു. (വക്കം പിന്നീട് ആൻറണിപക്ഷത്തേക്ക് തിരിച്ചുപോയി).

ഭരണ-പ്രതിപക്ഷ മുന്നണികൾ ഒറ്റപ്പെടുത്തിയിട്ടും കരുണാകരൻ പതറിയില്ല. എൻ.ഡി.പിയെ കൂട്ടുപിടിച്ച് ഐക്യജനാധിപത്യ മുന്നണിയുണ്ടാക്കി. തിരുവല്ല, തലശ്ശേരി, കാസർകോട് ഉപതെരഞ്ഞെടുപ്പുകളിൽ കോൺഗ്രസ്-ഐ സ്ഥാനാർഥികൾക്ക് ജാമ്യസംഖ്യ നഷ്ടമായിട്ടുപോലും വിശ്വവശ്യമായ ആ മന്ദഹാസത്തിന് മങ്ങലേറ്റില്ല. കോൺഗ്രസ്-യു, സി.പി.ഐ കക്ഷികൾക്കൊന്നും കേരള രാഷ്ട്രീയത്തിൽ യാതൊരു പ്രസക്തിയുമില്ലെന്നും സി.പി.എം, കോൺഗ്രസ്-ഐ കക്ഷികളെ കേന്ദ്രീകരിച്ച് ഉടൻ രാഷ്ട്രീയധ്രുവീകരണം നടക്കുമെന്നും കരുണാകരൻ പ്രവചിച്ചു.

വളരെ വൈകാതെ അത് യാഥാർഥ്യമാകുകയും ചെയ്തു. ഇടതുപക്ഷ ഐക്യം ഊട്ടിയുറപ്പിക്കാനും ക്ലീൻ സ്റ്റേറ്റിൽ ആരംഭിക്കാനുമായി പി.കെ. വാസുദേവൻ നായർ രാജി കൊടുത്തപ്പോൾ കരുണാകരൻ കാത്തിരുന്ന അവസരം സമാഗതമായി. ഇഷ്ടദാനബില്ലിൻെറ പ്രശ്നത്തിൽ കമ്യൂണിസ്റ്റിതര കക്ഷികളെ ഒന്നിപ്പിക്കാനും സി.എച്ച്. മുഹമ്മദ്കോയയുടെ നേതൃത്വത്തിൽ മന്ത്രിസഭയുണ്ടാക്കാനും ലീഡർക്ക് സാധിച്ചു. കെ.എം. മാണി പാലം വലിച്ചിട്ടുപോലും മന്ത്രിസഭ വീണില്ല. "രണ്ടും രണ്ടും കൂട്ടിയാൽ എല്ലായ്പോഴും നാലാകില്ല. രാഷ്ട്രീയത്തിൽ അത് ചിലപ്പോൾ മൂന്നാകും, മറ്റുചിലപ്പോൾ അഞ്ചും" എന്നായിരുന്നു കരുണാകരൻെറ തിരുമൊഴി. റാന്നി എം.എൽ.എയായിരുന്ന കെ.എ. മാത്യു ചാക്കിൽ കയറുകയും ഉടനടി മന്ത്രിസ്ഥാനമേൽക്കുകയും ചെയ്തപ്പോൾ ഗണിതശാസ്ത്രത്തിലെ 'കരുണാകരൻ തിയറി' മാണിസാറിനും ബോധ്യമായി. ആൻറണിയും പിന്നിൽനിന്ന് കുത്തിയപ്പോൾ സി.എച്ച്. മന്ത്രിസഭ തകർന്നെങ്കിലും, കരുണാകരന് വിശ്വസ്തരായ കൂട്ടാളികളെ കിട്ടി- ഇന്ത്യൻ യൂനിയൻ മുസ്ലിംലീഗ്, ജോസഫ് ഗ്രൂപ്പ് കേരള കോൺഗ്രസ്; പിന്നെ എൻ.ഡി.പി, പി.എസ്.പി, എസ്.ആർ.പി, ഡി.എൽ.പി, ഐ.എൽ.പി മുതലായ ഈർക്കിൾ പാർട്ടികളും. അഖിലേന്ത്യാതലത്തിൽ കോൺഗ്രസിൻെറ മുഖ്യശത്രുവായ ജനതാപാർട്ടി കേരളത്തിൽ ഐക്യജനാധിപത്യമുന്നണിയുമായി സഖ്യം ചെയ്തു. കേന്ദ്രത്തിൽ ഇന്ദിരാജി മടങ്ങിവന്നതോടെ കരുണാകരൻെറ ആത്മവിശ്വാസം വർധിച്ചു. *മലയാള മനോരമ*യുടെ കനത്ത പിന്തുണയോടെ ലീഡർ ആഞ്ഞടിച്ചു. നിരീശ്വരവാദികളെ പരാജയപ്പെടുത്തണമെന്ന് ക്രിസ്ത്യൻ ബിഷപ്പുമാരെക്കൊണ്ട് പ്രസ്താവനയിറക്കിക്കാനും അദ്ദേഹത്തിന് സാധിച്ചു.

1980ലെ തെരഞ്ഞെടുപ്പിൽ ആൻറണി ഗ്രൂപ്പ് ഉൾപ്പെട്ട ഇടതുപക്ഷ മുന്നണി അധികാരത്തിൽ വന്നെങ്കിലും യഥാർഥ കോൺഗ്രസ് ഏതാണെന്ന് വ്യക്തമായി. ആൻറണിയുടെ മാർക്സിസ്റ്റ് ബാന്ധവം അണികൾക്ക് പഥ്യമായില്ലെന്ന് തെരഞ്ഞെടുപ്പുഫലം വ്യക്തമാക്കി. സഖാക്കളുടെ അടിതൊഴിയുമേറ്റ് പ്രവർത്തകരും ആട്ടും തുപ്പുമേറ്റ് നേതാക്കളും പരിക്ഷീണിതരായി. ഒന്നരവർഷം കഴിയുമ്പോഴേക്കും ആൻറണിയും കൂട്ടരും മുന്നണിയിൽനിന്ന് പുറത്തുചാടി. ആൻറണി ഗ്രൂപ്പ് പോയാലും ഇടതുമുന്നണിക്ക് നേരിയ ഭൂരിപക്ഷമുണ്ടായിരുന്നു. പി.സി. ചാക്കോയും ഷൺമുഖദാസും മാർക്സിസ്റ്റ് പടകുടീരത്തിലേക്ക് മടങ്ങിപ്പോകാനുള്ള സാധ്യതയുമുണ്ടായിരുന്നു. വരുന്ന തെരഞ്ഞെടുപ്പിൽ 22 സീറ്റ് വാഗ്ദാനം ചെയ്ത് കരുണാകരനും ഇന്ദിരാജിയുടെ ദൂതൻ കറുപ്പനയ്യാ മൂപ്പനാരുംകൂടി കെ.എം. മാണിയെ ചാക്കിട്ടു. അങ്ങനെ ഒന്നാം നായനാർമന്ത്രിസഭ നിലംപൊത്തി.

നായനാരെ തകർത്താലും പോരാ ബദൽ മന്ത്രിസഭയുണ്ടാക്കുകയും വേണമെന്നായി കരുണാകരൻ. ഒന്നു മോഹിച്ചാൽ ഒമ്പതും സാധിക്കുന്ന വാശിയാണ് ലീഡറെ ലീഡറാക്കുന്നത്. അതിനിടെ പി.സി. ചാക്കോയും വേറെ അഞ്ച് എം.എൽ.എമാരും ഇടതുപക്ഷത്തേക്ക് തിരിച്ചുപോയി, ജനതാപാർട്ടി പിളരുകയും ചെയ്തു. ഒരു എം.എൽ.എ (കടവൂർ ശിവദാസൻ) മാത്രമുള്ള ശ്രീകണ്ഠൻ നായരുടെ ആർ.എസ്.പിയെയും ചാക്കിലാക്കിയിട്ടും ഭൂരിപക്ഷമായില്ല. പത്തനംതിട്ട ജില്ല വാഗ്ദാനം ചെയ്ത് മാർക്സിസ്റ്റ് റെബൽ കെ.കെ. നായരെക്കൂടി പിടിച്ചപ്പോൾ, ആംഗ്ലോ ഇന്ത്യൻ മെമ്പറടക്കം ഐക്യമുന്നണിക്ക് 71 എം.എൽ.എമാർ; ഇടതുമുന്നണിക്ക് 70. ഒറ്റക്കൊരാളുടെ സാങ്കേതിക ഭൂരിപക്ഷത്തിൽ ബദൽ മന്ത്രിസഭയുണ്ടാക്കാൻ ചങ്കൂറ്റവും മെയ്വഴക്കവും തൊലിക്കനവും കരുണാകരനല്ലാതെ മറ്റാർക്കുണ്ട്? ഒരൊറ്റ ദിവസം ഏഴു തവണ കാസ്റ്റിംഗ് വോട്ടു ചെയ്ത് സ്പീക്കർ എ.സി. ജോസ് ഗിന്നസ്ബുക്കിൽ ഇടംകണ്ടെത്തി. അദ്ദേഹത്തിൻെറ പേരുതന്നെ ആൾവെയ്സ് കാസ്റ്റിംഗ് ജോസ് എന്നായിമാറി.

1982ലെ തെരഞ്ഞെടുപ്പിൽ ഐക്യമുന്നണി വിജയം കണ്ടു. കരുണാകരൻ മുഖ്യൻ, കോയ ഉപമുഖ്യൻ. കഴിഞ്ഞ രണ്ടുവട്ടവും വഴുതിപ്പോയ മുഖ്യമന്ത്രിപദം ലീഡർ മാറോടു ചേർത്തുപിടിച്ചു. എന്തൊരു ഭരണമായിരുന്നു അത്! നിലക്കൽ പ്രശ്നം, കുവൈത്തി പ്രശ്നം, പട്ടയപ്രശ്നം, പിള്ളപ്രശ്നം, പ്രതിച്ഛായപ്രശ്നം, തങ്കമണി പ്രശ്നം, കീഴ്മാട് പ്രശ്നം, ഇതൊന്നും പോരാതെ പ്രീഡിഗ്രി ബോർഡ്, വിവാദപരമായ ബോംബെ യാ

ത്ര, പാവം പയ്യന്റെ കൂടെയുള്ള ഹെലികോപ്ടർ യാത്ര... കുഴപ്പങ്ങളുടെ കന്നിമാസം തന്നെയായിരുന്നു. ബാലകൃഷ്ണപിള്ളയുടെ കേസുവാദം കേൾക്കുന്ന ജഡ്ജിയെ മുഖ്യമന്ത്രി ഫോണിൽ വിളിച്ചു എന്നുവരെ ആരോപണമുണ്ടായി.

മാണിക്ക് കൊടുക്കുന്ന പരിഗണനയിൽ മനംനൊന്ത് മുന്നണി വിടാനൊരുങ്ങിയപ്പോൾ ടി.എം. ജേക്കബിനെ കോടാലിയാക്കി കരുണാകരൻ ജോസഫിനെ ഒതുക്കി. കുറ്റ്യാനിയും കെ.കെ. ബാലകൃഷ്ണനും സിറിയക് ജോണും കാലുമാറിയിട്ടും ബേബി ജോൺ അവതരിപ്പിച്ച അവിശ്വാസപ്രമേയം ചീറിപ്പോയി. കൂടെ ചാടാമെന്നേറ്റ എം.എൽ.എ.മാരെ കൃത്യസമയത്ത് കരുണാകരൻ തിരിച്ചുപിടിച്ചു. കുറ്റ്യാനിയും ബാലകൃഷ്ണനും ഏറെ കഴിയുംമുമ്പ് ലീഡറുടെ പാദപങ്കേരുഹങ്ങളിൽതന്നെ അഭയം പ്രാപിച്ചു. 1984 ഡിസംബറിൽ നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിൽ സ്ഥാനാർഥികളെ നിശ്ചയിക്കുമ്പോൾ കരുണാകരന്റെ തൻപ്രമാണിത്തം പരമകോടിയിലെത്തി. എ.എ. റഹീമിനെ തഴഞ്ഞ് കൊല്ലത്ത് എസ്. കൃഷ്ണകുമാറിനെ സ്ഥാനാർഥിയാക്കി, സിറ്റിംഗ് എം.പി. സേവ്യർ അറക്കലിനെ മാറ്റി പ്രൊഫ. കെ.വി. തോമസിനെ എറണാകുളത്തും. അറക്കലിനെ മാറ്റിയപ്പോൾ അരമന കോപിച്ചു. വരാപ്പുഴ ആർച്ച് ബിഷപ്പിന്റെ അനുഗ്രഹാശിസ്സുകളോടെ ഒരു സ്വതന്ത്രൻ രംഗത്തുവന്നു. എറണാകുളത്ത് എ.എ. കൊച്ചുണ്ണി ജയിക്കുമെന്ന് ഇന്റലിജൻസുകാർ റിപ്പോർട്ട് ചെയ്തു. കിംഫലം? ജനസംഖ്യയിൽ അമ്പതുശതമാനത്തിലേറെ മുസ്ലിംകളുള്ള ആലുവായിൽവരെ തോമസ്മാഷ് ഭൂരിപക്ഷം നേടി. ആർച്ച് ബിഷപ്പിന്റെ കൽപനയനുസരിച്ചല്ല ലത്തീൻ കത്തോലിക്കർ വോട്ടുചെയ്യുന്നതെന്നും തെളിഞ്ഞു.

ആന്റണിയും കൂട്ടരും തിരിച്ചുവന്നതോടെ പാർട്ടിക്കകത്ത് ഗ്രൂപ്പുമൽസരം പുനരാരംഭിച്ചു. മന്ത്രിസഭയുടെ പ്രതിച്ഛായ മെച്ചപ്പെടുത്താനായി (!) വയലാർ രവിയിൽനിന്ന് ആഭ്യന്തരവകുപ്പ് എടുത്തുമാറ്റിയപ്പോൾ ആന്റണി കോപിച്ചു. അപമാനിതനായ രവി രാജികൊടുത്തു. അന്തോണീസ് പുണ്യാളന്റെ തിരുവിഷ്ടം മാനിക്കാതെ മന്ത്രിമാരായ തച്ചടി പ്രഭാകരനും പി.കെ. വേലായുധനും 1987ലെ തെരഞ്ഞെടുപ്പിൽ സീറ്റ് നിഷേധിക്കപ്പെട്ടു. ഫലം- കായംകുളത്തും ഞാറക്കലും ഇടതുമുന്നണി ജയിച്ചു. കേരള കോൺഗ്രസ് ഗ്രൂപ്പുകളുടെ തമ്മിലടി കൂടിയായപ്പോൾ ഭരണവും പോയി.

ഭരണത്തിലിരിക്കുന്ന കരുണാകരനെക്കാൾ ആപത്കാരിയാണ് പ്രതിപക്ഷത്തുള്ള കരുണാകരൻ. സീറോ ആംഗിളിൽനിന്നുവരെ അദ്ദേഹം ഗോളടിക്കും. പ്രതിപക്ഷത്തിരിക്കുമ്പോഴാണ് ലീഡർ അനന്തരാവകാശിയെ കണ്ടെത്തുന്നത് -സേവാദൾ ചെയർമാൻ കെ. മുരളീധരൻ. 1989ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ ചിന്നലീഡറായി കോഴിക്കോട്ട് കോൺഗ്രസ് സ്ഥാനാർഥി. കരുണാകരൻ മൂത്രമൊഴിക്കാൻ പോയപ്പോൾ എ.കെ. ആന്റണിയാണ് മുരളിയുടെ പേര് നിർദേശിച്ചത്. ഒരു ചെറുപ്പക്കാരനല്ലേ, നന്നായിപ്പോയ്ക്കോട്ടെ എന്നുകരുതി കാരണവർ എതിർത്തില്ലെന്നുമാത്രം. കോഴിക്കോട്ടെ അങ്കത്തട്ടിൽ ഇമ്പിച്ചിബാവയെ തോൽപിച്ച് മുരളിച്ചേകവർ കന്നിയങ്കം ജയിച്ചു. കണ്ണോത്തു തറവാടിന്റെയും കരുണാകരച്ചേകവരുടെയും മാനം കാത്തു.

അതേ തെരഞ്ഞെടുപ്പിൽ മറ്റൊരു തമാശകൂടി അരങ്ങേറി. മുകുന്ദപുരത്തുനിന്ന് പാർലമെന്റിലേക്ക് പോകാൻ വയലാർ രവി മോഹിച്ചു. എം.എൽ.എമാരാരും ലോക്സഭയിലേക്ക് മൽസരിക്കരുതെന്ന ലോകതത്ത്വം പറഞ്ഞ് കരുണാകരൻ ആ മോഹം മുളയിലേ നുള്ളി. കോട്ടയത്ത് രമേശ് ചെന്നിത്തലക്ക് സീറ്റ് കൊടുത്തപ്പോൾ അദ്ദേഹം ഹരിപ്പാട്ടെ എം.എൽ.എയാണല്ലോ എന്നാരും ഓർമിച്ചില്ല, ഓർമിച്ചവർതന്നെ ചോദിച്ചുമില്ല. ഷുവർ സീറ്റായ മുകുന്ദപുരത്ത് ഒരു വനിതക്ക് അവസരം നൽകണമെന്നായി ലീഡർ. വാസുദേവപണിക്കരുടെ വിധവ ശാന്താ പണിക്കരുടെയും സാഹിത്യ നിരൂപക ഡോ. ലീലാവതിയുടെയും പേരുകളാണ് പത്രങ്ങൾ സൂചിപ്പിച്ചത്. പക്ഷേ, പ്രൊഫ. സാവിത്രി ലക്ഷ്മണനാണ് സീറ്റ് കിട്ടിയത്. കോൺഗ്രസിലെ പ്രാഥമികാംഗത്വമെങ്കിലുമുണ്ടോ സാവിത്രിക്കെന്നും ആരും അന്വേഷിച്ചില്ല. 1987ലെ തെരഞ്ഞെടുപ്പിൽ മാളയിൽ ലീഡർക്കുവേണ്ടി പ്രചാരണം നടത്തിയതിന്റെ പ്രതിഫലമായിരുന്നു മുകുന്ദപുരം സീറ്റ്. "പ്രത്യുപകാരം മറക്കുന്ന പുരുഷൻ ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും" എന്ന് ഋഷിപ്രോക്തം.

1991 ജനുവരിയിലെ ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പിൽ ഐക്യമുന്നണി കടപുഴകിയപ്പോഴോ അതിനുപിന്നാലെ മുസ്ലിംലീഗ് മുന്നണി വിട്ടപ്പോഴോ കരുണാകരൻ കുലുങ്ങിയില്ല. മുസ്ലിംലീഗ് പോയാൽ എവിടെവരെ പോകും? മ്ലേച്ഛവർഗീയ കക്ഷിയുമായി യാതൊരു ബന്ധവും പാടില്ലെന്ന വാശിയിലാണല്ലോ മാർക്സിസ്റ്റ് ആചാര്യൻ. മുസ്ലിംലീഗ് എന്തുകൊണ്ട് മുന്നണി വിട്ടു എന്ന് വിശദീകരിച്ചുകൊണ്ടുള്ള ഡോ. എം.കെ. മുനീറിന്റെ യാത്ര തിരുവനന്തപുരത്തെത്തുമ്പോഴേക്കും ഐക്യമുന്നണിയിലേക്ക് തിരിച്ചുപോകാൻ പാണക്കാട് തങ്ങൾ തീരുമാനിച്ചുകഴിഞ്ഞിരുന്നു.

നിയമസഭാ തെരഞ്ഞെടുപ്പിന്റെ തലേദിവസം രാജീവ്ഗാന്ധി സ്ഫോടനത്തിൽ കൊല്ലപ്പെട്ടതോടെ കരുണാകരന് കാര്യങ്ങൾ എളുപ്പമായി. നാടൊട്ടുക്ക് ചിതാഭസ്മകലശവുമായി നടന്ന് കോൺഗ്രസുകാർ വോട്ടുപിടിച്ചു. വമ്പിച്ച ഭൂരിപക്ഷത്തോടെ ഐക്യജനാധിപത്യമുന്നണി അധികാരത്തിൽ തിരിച്ചെത്തി. കനപ്പെട്ട വകുപ്പുകൾ കൊടുത്ത് ലീഗിനെ പ്രീണിപ്പിച്ചു. ജേക്ക

രാജീവ്ഗാന്ധിയുടെ മരണത്തോടെ അഖിലേന്ത്യാ നേതൃത്വത്തിലുണ്ടായ പ്രതിസന്ധിയിൽ കരുണാകരൻ നരസിംഹറാവുവിനെ പിന്തുണച്ച് കിംഗ് മേക്കറായി. വയോധികനും പ്രായേണ ദുർബലനുമായ റാവു അധികാരത്തിലിരിക്കുമ്പോൾ തങ്ങൾക്ക് കൈയിട്ടുവാരാം എന്നായിരുന്നു കരുണാകരാദികളുടെ മനോരാജ്യം.



ബിനെ ഉപയോഗിച്ച് മാണിയെ മെരുക്കി. തന്റെ ചിരകാല വിമർശകനായിരുന്ന എം.വി. രാഘവന് സഹകരണവകുപ്പ് നൽകി. അദ്ദേഹമാണെങ്കിൽ മാർക്സിസ്റ്റുകാരുടെ അതേ തന്ത്രങ്ങളുപയോഗിച്ച് സഹകരണ സ്ഥാപനങ്ങൾ പിടിച്ചെടുത്തു. സുധീരനെ ഒരു കാരണവശാലും മന്ത്രിയാക്കാനാവില്ല എന്ന് കരുണാകരൻ ആന്റണിയോട് വെട്ടിത്തുറന്ന് പറഞ്ഞു. ആന്റണിയുടെ വിശ്വസ്തരായ ആര്യാടനും ഹസ്സനും തഴയപ്പെട്ടു. ടി.എച്ച്. മുസ്തഫ മന്ത്രിയായി. ഉമ്മൻചാണ്ടിയും കെ.പി. വിശ്വനാഥനുമൊഴിച്ചാൽ മറ്റെല്ലാവരും കരുണാകരന്റെ തൊമ്മിമാർ. പന്തളം സുധാകരൻ, രഘുചന്ദ്രബാൽ, പത്മ, പി.പി. ജോർജ്- ഇവരെയൊക്കെ മുൻനിറുത്തി ഭരണം കൈയാളിയത് പത്മകുമാർ, മധുസൂദനൻ, മുരളീധരൻ, പിച്ച ബഷീർ എന്നിവരുൾപ്പെട്ട നാൽവർസംഘം.

രാജീവ്ഗാന്ധിയുടെ മരണത്തോടെ അഖിലേന്ത്യാ നേതൃത്വത്തിലുണ്ടായ പ്രതിസന്ധിയിൽ കരുണാകരൻ നരസിംഹറാവുവിനെ പിന്തുണച്ച് കിംഗ് മേക്കറായി. വയോധികനും പ്രായേണ ദുർബലനുമായ റാവു അധികാരത്തിലിരിക്കുമ്പോൾ തങ്ങൾക്ക് കൈയിട്ടുവാരാം എന്നായിരുന്നു കരുണാകരാദികളുടെ മനോരാജ്യം. മറിച്ച് ശരദ്പവാറാണെങ്കിൽ ചെറുപ്പക്കാരൻ, അതിസമർഥൻ, അഖിലേന്ത്യാ കരുണാകരൻ. നമ്മുടെ കളി തീരെ നടക്കില്ല.

മുകുന്ദപുരം സീറ്റ് കിട്ടാഞ്ഞതിനുശേഷം വയലാർ രവിക്ക് ആന്റണിയെപ്പറ്റിയുള്ള മതിപ്പ് തീരെ കുറഞ്ഞു. 1991ൽ ചേർത്തലനിന്ന് തോൽക്കുകകൂടി ചെയ്തതോടെ തീരെ പരിക്ഷീണി

തനായി വയലാർജി. കെ.പി.സി.സി പ്രസിഡൻറുസ്ഥാനത്തേക്ക്
കരുണാകരൻ ഗ്രൂപ്പിൻെറ സ്ഥാനാർഥിയായിനിന്ന് വയലാർ ര
വി ആൻറണിയെ തോൽപിച്ചപ്പോൾ മാലോകർ മൂക്കിൽ വി
രൽവെച്ചു. എല്ലാം ഗുരുവായൂരപ്പൻെറ മായ! രവിയാണെങ്കിൽ
മുരളീധരനെ ജനറൽ സെക്രട്ടറിയായി നാമനിർദേശം ചെയ്ത്
യജമാനഭക്തി തെളിയിക്കുകയും ചെയ്തു.

ഒരു വേനലിന് ഒരുവർഷം എന്നാണല്ലോ. കെ.പി.സി.സിയിൽ
തോറ്റ ആൻറണി കോൺഗ്രസ് പ്രവർത്തകസമിതിയിലേക്ക് ജയി
ച്ചതും കെ.ആർ. നാരായണൻ ഉപരാഷ്ട്രപതിയായതും കരു
ണാകരന് രസിച്ചില്ല. ഈ കാട്ടിൽ ഞാനല്ലാതെ മറ്റൊരു സിം
ഹമോ? കാറപകടത്തിൽപെട്ട് ലീഡർ മരണത്തോട് മല്ലടിക്കു
മ്പോൾ ഷാനവാസും കാർത്തികേയനും ചെന്നിത്തലയും തിരു
ത്തൽവാദികളായി. അതിൻെറ പിന്നാലെ കല്യാണിക്കുട്ടിയമ്മ
യുടെ വിയോഗം, ഒറ്റപ്പാലം ഉപതെരഞ്ഞെടുപ്പിലെ കനത്ത പ



കൻേറാൺമെൻറ് ഹൗസിൽ താമസിക്കുന്നത് അച്യുതാനന്ദനാണെങ്കിലും സംസ്ഥാനത്തെ പ്രതിപക്ഷ നേതാവ് കരുണാകരനാണ്. ഒരു പോയൻറ് കടക്കാൻ ഒന്നര മണിക്കൂറെടുക്കും അച്യുതാനന്ദൻ. കരുണാകരനാണെങ്കിൽ ഒരു മൂളൽ, ഒരു കള്ളച്ചിരി, കണ്ണിറുക്കൽ ഇത്രയുംകൊണ്ട് സർക്കാറിനെ ഊരാക്കുടുക്കിലാക്കും.

രാജയം, ഉമ്മൻചാണ്ടിയുടെയും കെ.പി. വിശ്വനാഥൻെറയും
രാജി, ആൻറണി ഗ്രൂപ്പിൻെറ തുറന്ന യുദ്ധപ്രഖ്യാപനം, ഐ.എ
സ്.ആർ.ഒ ചാരക്കേസ്, പാമോയിൽ കേസ്. ഘടകകക്ഷികൾ
കൂടി നേതൃമാറ്റം ആവശ്യപ്പെടുകയും അവസാനനിമിഷം നര
സിംഹറാവു കൈവിടുകയും ചെയ്തപ്പോൾ ലീഡർക്ക് നില
തെറ്റി. രാഷ്ട്രീയത്തിൽ 'നന്ദി' എന്ന വാക്കിന് എന്തർഥമുണ്ട്?
കരുണാകരൻ വിലപിച്ചു.

രാജ്യസഭാംഗമായി, കേന്ദ്രമന്ത്രിയായിപ്പോയാലും അടങ്ങിയി
രിക്കാനാവുമോ കരുണാകരന്? എല്ലാ മലയാളമാസം ഒന്നാം
തീയതിയും ഗുരുവായൂരപ്പനെ തൊഴലും ഓരോ വരവിനും
ആൻറണിയെ കുറ്റപ്പെടുത്തലും പതിവാക്കി. ശിവഗിരിയിൽ
പൊലീസിനെ കയറ്റിയപ്പോൾ, മന്നം സമാധിയിൽ പൊലീസു
കാർ ചെരിപ്പിട്ട് കയറിയപ്പോൾ ലീഡർക്ക് സഹിച്ചില്ല. നാരായ
ണ പണിക്കർക്കും സ്വാമി ശാശ്വതീകാനന്ദക്കും അദ്ദേഹം പി
ന്തുണ നൽകി. 1996ലെ തെരഞ്ഞെടുപ്പിൽ ലീഡർ തൃശൂരും മ
കൻ കോഴിക്കോട്ടും പരാജിതരായി. അവരെന്നെ മുന്നിൽനി
ന്നും പിന്നിൽനിന്നും കുത്തി എന്നു വിലപിക്കുമ്പോഴും ആൻറ
ണിയും റാവുവും അധികാരഭ്രഷ്ടരായല്ലോ എന്ന് സന്തോഷിച്ചു.

1996–2001 കാലത്ത് ഭരണകക്ഷികളെയല്ല നിഷ്ക്രിയമായ പ്ര
തിപക്ഷത്തെ വിമർശിക്കുന്നതിലായിരുന്നു ലീഡർക്ക് കൗതുകം.
1998ൽ തിരുവനന്തപുരത്തുനിന്ന് ലോക്സഭാംഗമായി, 1999ൽ
മുകുന്ദപുരത്തുനിന്ന് വിജയം ആവർത്തിച്ചു. അത്തവണ മക
നെ കോഴിക്കോട്ട് നിറുത്തി വിജയിപ്പിച്ചെടുത്തു. വീണ്ടും അന
ഭിമതനായിത്തീർന്ന വയലാർ രവിയെ കെ.പി.സി.സി പ്രസിഡൻ
റുപദത്തിൽനിന്ന് തള്ളിപ്പുറത്താക്കി. തൽസ്ഥാനത്ത് ഇടക്കാല
പ്രസിഡൻറായി തെന്നല ബാലകൃഷ്ണപിള്ള വന്നപ്പോൾ മുരളി
യെ ഏക വൈസ് പ്രസിഡൻറാക്കി വാഴിച്ചു.

2001 ഏപ്രിലിൽ സ്ഥാനാർഥി നിർണയവേളയിൽ തൻെറ
സിൽബന്തികൾ തഴയപ്പെട്ടപ്പോൾ, മകൾക്ക് ചാലക്കുടി സീറ്റ്
കിട്ടാതെ വന്നപ്പോൾ കരുണാകരൻ പൊട്ടിത്തെറിച്ചു. ഇന്ദിരാ
ഗാന്ധിയുടെ മകൻെറ ഭാര്യയെ കഠിനമായി അധിക്ഷേപിക്കാ
നും മടിച്ചില്ല. മുൻ നിശ്ചയിച്ച സ്ഥാനാർഥികളെ മാറ്റി ആറ
ന്മുളയിലും വടക്കേക്കരയിലും പേരാവൂരും തൻെറ വിധേയർ
ക്ക് സീറ്റ് കൊടുത്ത ശേഷം മാത്രമേ കാരണവർക്ക് കലിയടങ്ങി
യുള്ളൂ. എ.ഐ.സി.സി പ്രസിഡൻറ് അംഗീകരിച്ച സ്ഥാനാർഥി
പട്ടികയിൽ മാറ്റം വരുത്തിയ ആദ്യസംഭവമാണത്രെ ഇത്. ഇ
പ്പോൾ ഹൈക്കമാൻറില്ല, ലോ കമാൻേറയുള്ളൂ എന്നായിരുന്നു
കരുണാകർജിയുടെ കമൻറ്. മദയാനയെ മയക്കുവെടിവെച്ച്
തളക്കാം, മദംകൊണ്ട ലീഡറെ എന്തുചെയ്യും?

ആൻറണിയുടെ സത്യപ്രതിജ്ഞക്കൊപ്പം മുരളീധരൻെറ അ
രിയിട്ടുവാഴ്ചയും നടക്കണമെന്നു കരുണാകരൻ ശഠിച്ചപ്പോൾ
വഴങ്ങുകയല്ലാതെ വഴിയുണ്ടായിരുന്നില്ല കേന്ദ്രനേതൃത്വത്തിന്.
അങ്ങനെ വിജയമുഹൂർത്തത്തിൽ തെന്നല ബാലകൃഷ്ണപിള്ള
അപമാനിതനായി ഇന്ദിരാഭവൻെറ പടിയിറങ്ങി, മുരളിയായി
കെ.പി.സി.സിയുടെ പുതിയ അമരക്കാരൻ. ഉമ്മൻചാണ്ടിയുടെ
സാധ്യതകൾ തകർത്ത് കെ.വി. തോമസിനെ മന്ത്രിയാക്കുന്നതി
ലും മകളെ കെ.ടി.ഡി.സി അധ്യക്ഷയാക്കുന്നതിലും വിജയിച്ചു.
മുരളി നിർദേശിച്ച പി.സി. ചാക്കോയുടെ പേരുവെട്ടി പി.പി. ത
ങ്കച്ചനെ കെ.പി.സി.സി വൈസ് പ്രസിഡൻറാക്കിയതിലൂടെ 'ത
ലയിരിക്കുമ്പോൾ വാലാടണ്ട' എന്ന തത്ത്വവും സാധൂകരിച്ചു.

കൻേറാൺമെൻറ് ഹൗസിൽ താമസിക്കുന്നത് അച്യുതാനന്ദ
നാണെങ്കിലും സംസ്ഥാനത്തെ പ്രതിപക്ഷ നേതാവ് കരുണാക
രനാണ്. ഒരു പോയൻറ് കടക്കാൻ ഒന്നര മണിക്കൂറെടുക്കും
അച്യുതാനന്ദൻ. കരുണാകരനാണെങ്കിൽ ഒരു മൂളൽ, ഒരു ക
ള്ളച്ചിരി, കണ്ണിറുക്കൽ ഇത്രയുംകൊണ്ട് സർക്കാറിനെ ഊരാ
ക്കുടുക്കിലാക്കും. സർക്കാർ ജീവനക്കാരുടെ സമരം 32 ദിവസം
നീണ്ടുനിന്നത് ലീഡറുടെ മാത്രം കഴിവുകൊണ്ടാണ്.

പ്രായത്തിൻേറതായ പരാധീനകളുണ്ട് കാരണവർക്ക്. മനസ്സെ
ത്തുന്നിടത്ത് ശരീരം എത്തുന്നില്ല. എന്നിരിക്കിലും അങ്കമുറകൊ
ണ്ടോ ആയുധബലത്താലോ കരുണാകരനെ തോൽപിക്കാൻ ഒ
രാളുമില്ല. തൻെറ മക്കളുടെയും ആശ്രിതരുടെയും കാര്യം വരു
മ്പോൾ വീറും വാശിയും കൂടുന്നു. പട്ടംതാണുപിള്ള മുതൽ
പാച്ചേനി സതീശൻ വരെ എത്ര നേതാക്കളുണ്ടായിട്ടുണ്ട് ഈ
കേരളത്തിൽ. കരുണാകരനെപ്പോലുള്ള പ്രതിഭാസം വേറെയു
ണ്ടായിട്ടില്ല. അലങ്കാരം അനന്വയം. ഗഗനം ഗഗനം പോലെ,
സാഗരം സാഗരോപമം; കരുണാകരന് തുല്യൻ കരുണാകരൻ
മാത്രം.

ജീവിച്ചിരിക്കെത്തന്നെ സ്മാരകമുണ്ടായിട്ടുണ്ട് കരുണാകരന്–
തൃശൂരെ കെ. കരുണാകരൻ സപ്തതി സ്മാരകമന്ദിരം.
കെ.പി.സി.സി മുൻകൈയെടുത്ത് തൃശൂരങ്ങാടിയിൽ ലീഡറു
ടെ പ്രതിമ സ്ഥാപിക്കുമെന്നു പ്രത്യാശിക്കുക. വൃന്ദാവനം വേ
ണുഗോപാലനും സനിൽ പി. തോമസുമെഴുതിയ ജീവചരിത്ര
ഗ്രന്ഥങ്ങൾ വിപണിയിലുണ്ട്. രണ്ടും നിരാശാജനകം. ഇന്ദ്രനോ
ടൊക്കും ഭവാൻ, ചന്ദ്രനോടൊക്കും ഭവാൻ എന്നമട്ടിലുള്ള സ്
തുതികളല്ലാതെ അവയിൽ ഒന്നുമില്ല. സനിലിൻെറ ഗ്രന്ഥം മല
യാളത്തിലും വേണുഗോപാലൻേറത് മണിപ്രവാളത്തിലുമാണെ
ന്ന വ്യത്യാസമേയുള്ളൂ. കരുണാകരൻെറ സമഗ്രവും സത്യസ
ന്ധവുമായ ജീവചരിത്രം ആരെങ്കിലും രചിക്കുന്നപക്ഷം ചരിത്ര
/രാഷ്ട്രീയ പഠനശാഖകൾക്ക് കനത്ത മുതൽക്കൂട്ടാകും.

84 വയസ്സാകുമ്പോഴേക്കും ആയിരം പൂർണചന്ദ്രന്മാരെ കാ
ണുന്നു എന്നാണ് സങ്കൽപം. ശതാഭിഷിക്തനാകുന്ന കരുണാ
കരനെ അഭിനന്ദിക്കുക. അതോടൊപ്പം അദ്ദേഹത്തെ കാണാൻ
ഭാഗ്യമുണ്ടായ പൂർണചന്ദ്രന്മാരോട് അസൂയപ്പെടുകയും ചെ
യ്യുക. ●

